# ഇന്ത്യ മുന്നോട്ട്

(ഒന്നാംഭാഗം)



ഗ്രന്ഥകർത്താ

ആനന്ദക്കുട്ടൻ എം. എ.



*Approved for School Libraries — Vide D. P. I's order No L. Dis 18236/56/A I 3 dated 24-10-1956*



വിദ്യോദയ പ്രസിദ്ധീകരണം

സ്റ്റാൻഡാർഡ് IX          പുസ്തകം 4

# ഇൻഡ്യ മുന്നോട്ട്

(ഒന്നാം ഭാഗം)



ആനന്ദക്കുട്ടൻ എം. ഏ.

ലക്ചറർ, യൂണിവേഴ്സിററി കോളേജ്, തിരുവനന്തപുരം.



വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

തിരുവനന്തപുരം.

വില 12 അണ.

# INDIA MUNNŌTTU

(HISTORY)

[PART I]

ANANDAKKUTTAN M. A.

First Impression June 1956

Second Impression November 1956

*Publishers*

VIDYODAYA PUBLICATIONS

CARMAL ROAD, VAZHUTHACAUD,

TRIVANDRUM.

Price As. 12




# വിദ്യോദയ പ്രസിദ്ധീകരണങ്ങൾ

## സ്റ്റാൻഡാർഡ് VI

1. വേലുത്തമ്പിദളവാ .... .... [വീരചരിതം]
2. മുടിയനായ പുത്രൻ .... ... [ലഘുനാടകം]
3. ചീത .... ... [സംഭാഷണഗാനം]
4. വിമാനത്തിന്റെ കഥ .... .... [ശാസ്ത്രം]
5. ധർമ്മരശ്മി .... .... [ജീവചരിത്രം]

## സ്റ്റാൻഡാർഡ് VII

1. ശ്രീനാരായണഗുരു .... .... [ജീവചരിത്രം]
2. റേഡിയോ .... .... [ശാസ്ത്രം]
3. സഹപാഠികൾ .... .... [ഗാനനാടകം]
4. അവർ ഇന്നും ജീവിക്കുന്നു [ജീവചരിത്രസമാഹാരം]
5. നമ്മുടെ ആഘോഷങ്ങൾ .... [സാമൂഹ്യചരിത്രം]

## സ്റ്റാൻഡാർഡ് VIII

1. ആകാശജേതാക്കൾ .... [സഞ്ചാരപരീക്ഷണങ്ങൾ]
2. സിനിമ .... .... [ശാസ്ത്രം]
3. ജ്ഞാനപ്പാന .... .... [ഹിതോപദേശം]
4. തിലോത്തമ (ഒന്നാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]
5. തിലോത്തമ (രണ്ടാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് IX

1. ബാപ്പുജി .... .... [ജീവചരിത്രം]
2. ശരീരമാദ്യം .... .... [ശരീരശാസ്ത്രം]
3. ബിന്ദുക്കൾ .... .... [ശ്ലോകസമാഹാരം]
4. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]
5. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]

## സ്റ്റാൻഡാർഡ് X

1. ചെങ്കോലും മരവുരിയും.... .... [നാടകം]
2. സമ്പൂർണ്ണജീവിതം .... .... [ജീവചരിത്രം]
3. ഭാവദർപ്പണം .... .... [കവിതാസമാഹാരം]
4. ഇരുളും വെളിച്ചവും (ഒന്നാംഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]
5. ഇരുളും വെളിച്ചവും (രണ്ടാംഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് XI

1. മൗലികാവകാശങ്ങൾ .... .... [രാഷ്ട്രീയകാര്യം]
2. സീതാപരിത്യാഗം .... .... [കവിതാസംഗ്രഹം]
3. കൈരളിയുടെ കഥ — ഒന്നാംഭാഗം
4. കൈരളിയുടെ കഥ — രണ്ടാംഭാഗം
5. കൈരളിയുടെ കഥ — മൂന്നാംഭാഗം

(3–5) } സാഹിത്യചരിത്രം]

# ഈ ഗ്രന്ഥപരമ്പരയെപ്പററി

അപ്പർ പ്രൈമറിസ്കൂളിലേയും സെക്കൻഡറി സ്കൂളിലേയും വിദ്യാത്ഥികളെ ഉദ്ദേശിച്ചാണ് ഞങ്ങാം ഈ ഗ്രന്ഥപരമ്പര തയാറാക്കിയിട്ടുള്ളതു്. ഓരോ ക്ലാസ്സിലേയും മാതൃഭാഷാധ്യയനത്തിനു് നിശ്ചയിച്ചിട്ടുള്ള പുസ്തകങ്ങളിൽ കുട്ടികാം പരിചയിക്കുന്ന പദങ്ങളേയും പ്രയോഗങ്ങളേയും ശൈലികളേയും അവരുടെ മനസ്സിൽ കൂടുതൽ ദൃഢമായി പ്രതിഷ്ഠിക്കുന്നതിനും ബഹുമുഖമായ വിജ്ഞാനം അവക്കു് നൽകുന്നതിനും ഉപകരിക്കത്തക്കവിധം ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യങ്ങളും പ്രതിപാദനരീതിയും ക്രമപ്പെടുത്തി സംവിധാനം ചെയ്തിട്ടുണ്ടു്. ഓരോ ക്ലാസ്സിലും പഠിക്കുന്ന കുട്ടികളുടെ മാനസികവും ഭാഷാവിജ്ഞാനപരവുമായ നിലവാരത്തിനൊപ്പിച്ചാണു് അതാതു ക്ലാസ്സിലേക്കു് പുസ്തകങ്ങാം നിമ്മിച്ചിട്ടുള്ളതു്. മുൻക്ലാസ്സുകളിലെ പുസ്തകങ്ങളിലുള്ള പദങ്ങളും രചനാശൈലികളും വേണ്ടിടത്തോളം അടുത്ത ക്ലാസ്സുകളിലെ ഗ്രന്ഥങ്ങളിൽ ആവർത്തിക്കുക, ഓരോ ക്ലാസ്സിലുമുള്ള വിദ്യാത്ഥികാംക്കു് പുതിയ വാക്കുകളും നൂതനശൈലികളും മനസ്സിലാക്കാൻ അവസരം നൽകുക, മലയാളസാഹിത്യത്തിലെ സുപ്രധാനവും മനോഹരവുമായ കവിതകളോടും അവയുടെ കർത്താക്കന്മാരോടും സമ്പക്കം പുലർത്താൻ കുട്ടികളെ സഹായിക്കുക, ഗാന നാടകം, ഗദ്യനാടകം, ഒററശ്ലോകം, ഭാഷാഗാനം, ജീവചരിത്രം, ദേശചരിത്രം, നോവൽ, സഞ്ചാരകഥ, ശാസ്ത്രം, സാമാന്യവിജ്ഞാനം, തുടങ്ങിയ വിവിധ വിഷയങ്ങളിൽ ബാലികാബാലന്മാക്കു കൗതുകം ഉളവാക്കുക, എന്നിവയാണു് ഈ ഗ്രന്ഥപരമ്പരയുടെ മുഖ്യലക്ഷ്യങ്ങാം. ഇക്കാര്യത്തിൽ ഞങ്ങാം എത്രമാത്രം വിജയിച്ചിട്ടുണ്ടെന്നു നിശ്ചയിക്കേണ്ടതു് ഇന്നാട്ടിലെ അദ്ധ്യാപകസുഹൃത്തുക്കളും വിദ്യാഭ്യാസവിചക്ഷണന്മാരുമാണു്.

പ്രസാധകർ { അംശി പി. ശ്രീധരൻനായർ
എൻ. കൃഷ്ണപിള്ള
വി. ആനന്ദക്കുട്ടൻനായർ

## ഈ ഗ്രന്ഥത്തെപ്പററി

ഇൻഡ്യയുടെ രാഷ്ട്രീയവും സാംസ്കാരികവുമായ പുരോഗതിയുടെ സംക്ഷിപ്തമായ ചരിത്രമാണു് ഈ ഗ്രന്ഥം. പ്രധാനപ്പെട്ട അംശങ്ങൾ മാത്രമേ ഇതിൽ ഉൾക്കൊള്ളിച്ചിട്ടുള്ളു. ഇന്ത്യയുടെ പൂർവ്വകാലചരിത്രത്തെപ്പററി സാമാന്യമായ ഒരു ബോധമുണ്ടാകുന്നതിനു് ഈ പുസ്തകം ഉപകരിക്കുമെന്നു വിശ്വസിക്കുന്നു.

# ഇൻഡ്യ മുന്നോട്ട്

(ഒന്നാംഭാഗം)

# I

## പണ്ടത്തെ പരിഷ്കാരങ്ങൾ

ഏഷ്യാഭൂഖണ്ഡത്തിന്റെ തെക്കേഭാഗത്ത് സമുദ്രത്തിലേയ്ക്കു് ഉന്തിനില്ക്കുന്ന ത്രികോണാകൃതിയിലുള്ള ഒരു ഭൂവിഭാഗത്തിലാണല്ലോ നാം ജീവിക്കുന്നത്. ഇൻഡ്യ എന്ന പേരിൽ അറിയപ്പെടുന്ന ഈ പ്രദേശം ഉന്നതമായ ഹിമാലയ പർവ്വതനിരകളെക്കൊണ്ട് ഏഷ്യയുടെ മററു ഭാഗങ്ങളിൽനിന്നു് വേർതിരിക്കപ്പെട്ടിരിക്കുകയുമാണ്. മഞ്ഞണിഞ്ഞ ഹിമാലയത്തിൽനിന്നു് ഉറവിയൊ

ലിച്ചു പെരുകി ഒഴുകുന്ന നദികളെക്കൊണ്ടു് [1]ഫലസമൃദ്ധമായ സമതലപ്രദേശം, അതിനുതെക്കു് വിന്ധ്യപർവ്വതനിരകൾ, ഡെക്കാൺപീഠഭൂമി, കിഴക്കും പടിഞ്ഞാറും സമുദ്രതീരത്തോടു് [2]സമാന്തരമായിക്കിടക്കുന്ന ഗിരിനിരകളോടുകൂടിയ ദക്ഷിണഭാഗം എന്നിങ്ങനെ പ്രകൃതിയിൽതന്നെ [3]വൈവിധ്യമുള്ള ഭൂഭാഗമാണു് ഇൻഡ്യ. മരുഭൂമിയും [4]മലർവാടിയുമുണ്ടു്; പാറക്കെട്ടുകളോടുകൂടിയ കൂററൻ മലകളും നനുനനുത്ത മണൽത്തരികൾ നിറഞ്ഞ താഴ്‌വരകളുമുണ്ടു്; സിംഹവും മററു ക്രൂരജന്തുക്കളും കുടിയിരിക്കുന്ന ഭയങ്കര വനാന്തരങ്ങളും പയ്യുകിടാങ്ങൾ കൂത്താടിമേയുന്ന പുൽപരപ്പുകളുമുണ്ടു്. ഇരമ്പിപ്പായുന്ന വൻ പുഴകളും, ആരോ ഇക്കിളിയിട്ടിട്ടെന്നപോലെ കലകലെ ചിരിച്ചുകൊണ്ടു് തുള്ളിച്ചാടിയൊഴുകുന്ന [5]പൂഞ്ചോലകളുമുണ്ടു്. പ്രകൃതിയിലും പക്ഷിമൃഗാദിയിലും ഇത്ര വൈവിധ്യമുള്ള രാജ്യം അപൂർവ്വമാണു്. ഉത്തരേന്ത്യയിലെ ശീതോഷ്ണസ്ഥിതി ദക്ഷിണേന്ത്യയിൽനിന്നു ഭിന്ന

---

1. ഫലസമൃദ്ധം=വിളവു് ഏറുന്നതു്
2. സമാന്തരം=ഒരേ പെ ാട്ടിൽ ഒരേ അകല ത്തിൽ
3. വൈവിധ്യം=വിവിധത്വം.
4. മലർവാടി=പൂന്തോട്ടം.
5. പൂഞ്ചോല=മനോഹരമായ അരുവി.

മാണു്. മൂന്നുവശവും ചുററിക്കിടക്കുന്ന സമുദ്രത്തിൻെറ [1] അഗാധതയും, ഹിമാലയപർവ്വതത്തിൻെറ [2] ഔന്നത്യവും തമ്മിൽ എന്തൊരന്തരം? അതു മാത്രമോ? ഈ ഭൂഖണ്ഡത്തിൽ പാർക്കുന്ന മനുഷ്യരെ നോക്കുക. കറുത്തവരും വെളുത്തവരുമുണ്ടു്. നിറത്തിൽ മാത്രമല്ല ആകൃതിയിലും ഇവർ തമ്മിൽ അല്പം ചില വ്യത്യാസമുണ്ടു്. ഉഷ്ണമേഖലയോടടുത്തുകിടക്കുന്ന ഒരു രാജ്യമാണു് ഇൻഡ്യ. ആ മേഖലയോടു് ഏററവും അടുത്തിരിക്കുന്ന പ്രദേശത്തു പാർക്കുന്നവർ ചൂടിൻെറ കൂടുതൽകൊണ്ടു് കറുത്തുപോകാം. എന്നാൽ ആകൃതിയിൽ ചില വ്യത്യാസങ്ങൾ കാണുന്നതെന്തുകൊണ്ടു്? ഈ ഭൂഭാഗം എന്നുണ്ടായി? ഇവിടെ ആദ്യം പാർത്തിരുന്നവർ ആരായിരുന്നു? പിന്നീടു ആരെല്ലാം വന്നുചേർന്നു? അവർ വന്നതു് എപ്പോഴാണു്? അവർ എങ്ങനെ ജീവിച്ചു? ഇന്നു് ഇൻഡ്യയിൽ കാണുന്ന വിവിധ മതങ്ങളും ഭാഷകളും എന്നുണ്ടായി? ഇന്നത്തെ സമ്പ്രദായങ്ങളൊക്കെ പണ്ടും ഉണ്ടായിരുന്നു എന്നു വിചാരിക്കാമോ? ഇങ്ങനെ പല ചോദ്യങ്ങളും ആരും ചോദിച്ചുപോകും. ഈ ചോദ്യങ്ങളുടെ ആകെക്കൂടിയുള്ള ഉത്തരമായിരിക്കും ഈ രാജ്യത്തിൻെറ ചരിത്രം.

---

1. അഗാധത് = ആഴം.
2. ഔന്നത്യം = ഉയരം.

ഇൻഡ്യയിൽ ആളുകൾ പാർപ്പുതുടങ്ങിയതു എന്നാണെന്നു [1] തിട്ടമായി പറയാൻ പ്രയാസമാണ്. വളരെ വളരെക്കാലങ്ങൾക്കു മുമ്പ്—അതായതു് അയ്യായിരമോ ആറായിരമോ കൊല്ലങ്ങൾക്കപ്പുറം—ഇവിടെ ഒരു കൂട്ടം ജനങ്ങൾ പാർത്തിരുന്നു. അവരെ ദ്രാവിഡർ എന്നാണു് പറയുക. അവരാണ് നമ്മുടെ പൂർവ്വികന്മാർ. അവരുടെ ജീവിതരീതി എങ്ങനെയായിരുന്നു എന്നു് മനസ്സിലാക്കാൻ ചില [2] കരുക്കൾ കിട്ടിയിട്ടുണ്ട്.

സിൻഡിലെ മോഹൻജെദാരോ എന്ന ദിക്കിലും, പഞ്ചാബിലെ ഹാരപ്പ എന്ന സ്ഥലത്തും ഭൂമി കുഴിച്ചു നോക്കിയപ്പോൾ പഴയ ചില കെട്ടിടങ്ങളുടേയും മററും [3] അവശിഷ്ടങ്ങൾ കണ്ടു. ആകെക്കൂടി ഒരു പട്ടണത്തിന്റെ ലക്ഷണമെല്ലാം അവിടങ്ങളിൽ കണ്ടു. വളരെ കാലംമുമ്പ് നമ്മെപ്പോലെയുള്ള മനുഷ്യർ അവിടെ പാർത്തിരുന്നു എന്നു തീർച്ചയാണ്. കാലപ്പഴക്കത്തിൽ ആ സ്ഥലം മണൽകൊണ്ടു മൂടി ഭൂമിയ്ക്കടിയിലായിപ്പോയി എന്നേയുള്ളു. നമുക്ക് ആ [4] അതിപ്രാചീനനഗരം ഒന്നു

---

1. തിട്ടം = തീർച്ച,
2. കരുക്കൾ = സാമഗ്രികൾ; ഉപാധികൾ.
3. അവശിഷ്ടം = അവശേഷിച്ചതു്. (ബാക്കി)
4. അതിപ്രാചീനം = വളരെ പഴയതു്.

ച്ചുററിക്കാണുകതന്നെ. ഒന്നു ശ്രദ്ധിക്കണം: വളരെ വളരെ ക്കാലംമുമ്പ് ഉണ്ടായ ഒരു നഗരമാണതു്. അയ്യായിരത്തിലധികം സംവൽസരങ്ങളായി ഭൂമിയ്ക്കടിയിൽ മറഞ്ഞുകിടന്നതുമാണു്. മാഞ്ഞും തേഞ്ഞും പലതും നഷ്ടപ്പെട്ടിട്ടുണ്ടാവും. അതുകൊണ്ടു് കണ്ടതിൽനിന്നു് ഒട്ടേറെ ഊഹിച്ചറിയേണ്ടിവരും.

കുളിമുറികളോടുകൂടിയ വീടുകൾ, വെള്ളച്ചാലുകൾ, ചുട്ടുകട്ടകൊണ്ടു നിർമ്മിച്ച ഇരുനിലക്കെട്ടിടങ്ങൾ, അങ്ങാടികൾ തെരുവുകൾ ഇവയൊക്കെയുണ്ടവിടെ. മൃഗങ്ങളുടെ രൂപങ്ങളോടുകൂടിയ മുദ്രകൾ കാണാനുണ്ടു്. സ്വർണ്ണം, വെള്ളി എന്നീ ലോഹങ്ങളും വിലപിടിച്ച രത്നങ്ങളും കൊണ്ടുതീർത്ത ആഭരണങ്ങളുണ്ടു്. ഭൂമി ഉഴുതുമറിച്ചിരുന്നു എന്നു തോന്നുന്നു. ഭാരമുള്ള സാധനങ്ങൾ ഒരിടത്തു നിന്നു മറെറാരിടത്തേയ്ക്കു കൊണ്ടുപോകുന്നതിന്നു് ഇവർ ഉരുൾച്ചക്രത്തിന്മേൽ തടിക്കഷ്ണങ്ങൾ ഘടിപ്പിച്ച് വണ്ടികൾ ഉണ്ടാക്കിയിരുന്നു. ഇതിലൊക്കെ പ്രധാനമായി അവർ നൂൽ നൂൽക്കുകയും വസ്ത്രങ്ങളുണ്ടാക്കുകയും അവയിൽ കസവുകൊണ്ടു് തുന്നൽപ്പണികൾ ചെയ്യുകയും ചെയ്തിരുന്നു. നമുക്കു് ഇന്നു് മനസ്സിലാക്കാൻ മാർഗ്ഗമി

ല്ലാത്ത ഒരു [1]ലിപി സമ്പ്രദായം ഉപയോഗിച്ച് അവർ കത്തിടപാടുകൾ നടത്തിയ ലക്ഷണങ്ങളുണ്ട്. മണ്ണുകൊണ്ടു മെനഞ്ഞെടുത്ത പാത്രങ്ങളും, മൃഗങ്ങളുടേയും മററും രൂപങ്ങളും അവിടവിടെ കാണാം.

അവർ വൃക്ഷങ്ങളേയും, പക്ഷിമൃഗാദികളേയും ആരാധിച്ചിരുന്നതായി വിചാരിക്കാം. ഭയപ്പെടുത്തുന്ന [2]പ്രകൃതിക്ഷോഭങ്ങളും ആഹാരാദികൾക്കു വക നൽകുന്ന വൃക്ഷലതാദികളും, വിഷപ്പാമ്പുകളും എല്ലാം അവർക്കു ദൈവങ്ങളായിരുന്നു. ആ കാലഘട്ടത്തിൽ ലോകത്തിന്റെ മററുഭാഗങ്ങളിലുള്ള ജനങ്ങൾക്ക് ഇത്രത്തോളം പരിഷ്കാരമില്ലായിരുന്നു. ദ്രാവിഡരെന്നു വിളിക്കപ്പെടുന്ന നമ്മുടെ പൂർവ്വികന്മാരുടെ ഈ നാഗരികത്വത്തിൽ നമുക്ക് അഭിമാനിക്കാം.

---

1. ലിപിസമ്പ്രദായം=അക്ഷരത്തിനുപയോഗിക്കുന്ന രേഖകളുടെ മാതൃക.
2. പ്രകൃതിക്ഷോഭം=പ്രകൃതിയുടെ ഭാവപ്പകർച്ച. (ഇടി, മിന്നൽ, കൊടുങ്കാററ് മുതലായവ)
3. നാഗരികത്വം=പരിഷ്കാരം.

---

## ചോദ്യങ്ങൾ

1. നമ്മുടെ രാജ്യത്തിന്റെ ഭൂപ്രകൃതിയുടെ പ്രത്യേകത എന്ത്.
2. ഭാരതത്തിലെ ആദിമനിവാസികൾ ആര്? അവരുടെ ജീവിതരീതിയെപ്പററി എന്തറിയാം?

# അവർ വരുന്നു

---

മോഹൻജെദാരോയിലും ഹരപ്പായിലും നാം കണ്ട പരിഷ്കാരം [1] പിൽക്കാലത്തു് എങ്ങനെ അസ്തമിച്ചു, എന്നു് അസ്തമിച്ചു എന്നൊന്നും അറിഞ്ഞുകൂടാ. ദ്രാവിഡരായ നമ്മുടെ പൂർവികന്മാരുടെ ഐശ്വര്യസമൃദ്ധി അവർക്കു് ആപത്തായിത്തീർന്നു എന്നു പറയാം. ക്രമേണ മറുനാട്ടുകളിൽനിന്നു് ജനസംഘങ്ങൾവന്നു് ദ്രാവിഡരെ കീഴടക്കിത്തുടങ്ങി.

മദ്ധ്യഏഷ്യയിൽ കാലികളെ മേച്ചും, കൃഷിചെയ്തും ജീവിച്ചിരുന്ന ഒരുകൂട്ടം ആളുകളുണ്ടായിരുന്നു. അവർ കൃഷിഭൂമികളും മേച്ചിൽസ്ഥലങ്ങളും തേടി പലദിക്കിലും സഞ്ചരിച്ചു. ഒരുഭാഗം ജനങ്ങൾ യൂറോപ്പിലേക്കുപോയി അവിടെ കുടിയേറിപ്പാർത്തു. മറെറാരുസംഘം ഇൻഡ്യയുടെ വടക്കുപടിഞ്ഞാറേ [2] ചുരങ്ങൾവഴി സിന്ധുഗംഗാസമതലത്തിൽ പ്രവേശിച്ചു. ഇവർക്കു് ദ്രാവിഡന്മാരെ

---

1. പിൽക്കാലത്തു് = പിന്നീടു്.
2. ചുരങ്ങൾ = മലയിടുക്കുകൾ.

ക്കാർ യുദ്ധസാമർത്ഥ്യമുണ്ടായിരുന്നു. ശത്രുവിനെ കീഴടക്കത്തക്ക പല ആയുധങ്ങളും അവർ ഉപയോഗിച്ചിരുന്നു. മദ്ധ്യഏഷ്യയിൽനിന്നും നാനാഭാഗങ്ങളിലേയ്ക്കു് വ്യാപിച്ച ഈ ജനതയെ ആര്യന്മാർ എന്നു വിളിച്ചുവരുന്നു.

ശക്തന്മാരായ ആര്യന്മാർ ദ്രാവിഡരെ കീഴടക്കി. ഫലസമൃദ്ധമായ സിന്ധുഗംഗാ സമതലങ്ങളിൽ ആര്യന്മാർ പാർപ്പുറപ്പിച്ചു് കൃഷി ആരംഭിച്ചു. കീഴടങ്ങിയ ദ്രാവിഡരും വിജയികളായ ആര്യന്മാരും കൂടിക്കലൎന്നു് ജീവിതം ആരംഭിച്ചു. ദ്രാവിഡരുടെയും ആര്യന്മാരുടെയും പരിഷ്കാരത്തിന്റെ [1] സങ്കരത്തിൽനിന്നു് ഒരു പുതിയ പരിഷ്കാരം ഉടലെടുത്തു. ഇൻഡ്യയുടെ സ്വന്തം എന്നു പറയാവുന്ന ഒരു ജീവിതരീതിയുടേയും ആചാരമര്യാദകളുടേയും മററും (ചുരുക്കിപ്പറഞ്ഞാൽ സംസ്കാരത്തിന്റെ) ആരംഭമായിരുന്നു അതു്.

ദ്രാവിഡരുടെ നാഗരിക ജീവിതകാലത്തിനും ആയിരത്തോളം കൊല്ലങ്ങൾക്കു ശേഷമായിരിക്കണം ഈ ആര്യദ്രാവിഡസങ്കരം ഉണ്ടായതു്.

ഇൻഡ്യയിലെ പ്രകൃതിക്ഷോഭങ്ങൾ ആര്യന്മാരെ ഭയപ്പെടുത്തി. [2] പേമാരിയും, ഇടിമുഴക്കവും, മിന്നലും,

---

1. സങ്കരം = കലർപ്പു്, ചേരുവ.
2. പേമാരി = പെരുമഴ.

കൊട്ടുങ്കാററും, വെള്ളപ്പൊക്കവും, ഉന്നതങ്ങളായ പർവ്വതനിരകളും അവരെ അമ്പരപ്പിച്ചു. അവരുടെ ആയുധശക്തിക്കു കീഴടങ്ങാതെ, [3] അനിയന്ത്രിതമായി [4] അപ്രതീക്ഷിതമായി, പ്രകൃതിയിലുണ്ടാവുന്ന മറിമായങ്ങളിൽ ഏതോ ശക്തി ഒളിഞ്ഞിരിപ്പുണ്ടെന്നു് അവക്കു തോന്നി. അവയെപ്പററി ആലോചിക്കുകയും അത്ഭുതപ്പെടുകയും ചെയ്തു. അതിൻെറ ഫലമായി ചില പാട്ടുകളും കവിതകളും ഉടലെടുത്തു. പ്രകൃതിശക്തികളെ ദേവതകളായി കല്പിച്ചു് ആരാധിക്കുവാൻ തുടങ്ങി. ദ്രാവിഡന്മാരുടെ ചില ദേവതകളേയും സ്വീകരിച്ചു. ഈ ദേവതകളെ ആരാധിക്കുവാൻ സ്തോത്രങ്ങളുണ്ടായി. ഈ വക സ്തോത്രങ്ങളും പ്രാർത്ഥനാരൂപത്തിലുള്ള [5] വിചാരധാരകളും പിന്നീടു ഗ്രന്ഥരൂപത്തിൽ[6] സമാഹരിച്ചു. അവയാണു് വേദങ്ങൾ. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം എന്നിങ്ങനെ അവയ്ക്കു പ്രത്യേകം പേരുകളുണ്ടു്. ദേവതാപ്രീതിക്കായി അനുഷ്ഠിക്കേണ്ട ആരാധനാക്രമങ്ങളും, [7] ഉരുവിടേണ്ട മന്ത്രങ്ങളും വേദങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നു.

---

3. അനിയന്ത്രിതം = നിയന്ത്രിയ്ക്കാൻ വയ്യാത്തതു്.
   നിയന്ത്രിക്കുക = ഇച്ഛയ്ക്കൊത്തു് ചിട്ടപ്പെടുത്തുക.
4. അപ്രതീക്ഷിതം = വിചാരിച്ചിരിക്കാത്തതു്.
5. വിചാരധാര = ഒന്നിനൊന്നു തുടർന്നുപോകുന്ന ചിന്തകൾ
6. സമാഹരിച്ചു = സ്വരൂപിച്ചു, ചേർത്തുവച്ചു.
7. ഉരുവിടുക = ചൊല്ലുക.

വേദങ്ങൾ ഉണ്ടായകാലത്തു് കുറേപ്പേർ ദേവതാരാധനയിലേർപ്പെട്ടു. കുറേ ആളുകൾ ശത്രുക്കളെ നേരിടുന്നതിനും കൃഷിഭൂമികളും മററും രക്ഷിക്കുന്നതിനും ഒരുമ്പെട്ടു. മററുചിലർ കൃഷിചെയ്യുകയും, വിളവുകൾ വിതരണം ചെയ്യുകയും ചെയ്തു. മററുള്ളവർക്കുവേണ്ടി പണിയെടുത്തു [1] പരാധീനരായിക്കഴിയുന്ന ഒരു കൂട്ടം ആളുകളും ഉണ്ടായി. ഇപ്രകാരം ഓരോരുത്തർ ചെയ്യുന്ന കർമ്മങ്ങൾക്കനുസരിച്ചു് ആര്യന്മാർ നാലുവിഭാഗമായിത്തീൎന്നു. ആദ്യകാലത്തു് ഈ വിഭാഗങ്ങൾക്കു് പ്രാധാന്യം തുല്യമായിരുന്നു. എന്നാൽ പിന്നീടു് ദേവതാരാധനയിൽ ഏർപ്പെട്ടിരുന്നവർ ഏററവും ശ്രേഷ്ഠന്മാരായി. അവരാണു് ബ്രാഹ്മണർ. ആയുധംകൊണ്ടു പെരുമാറിയിരുന്ന ക്ഷത്രിയർക്കു് രണ്ടാം സ്ഥാനവും, കൃഷിവാണിജ്യങ്ങളിലേർപ്പെട്ടിരുന്ന വൈശ്യർക്കു് മൂന്നാംസ്ഥാനവും [2] ദാസ്യവൃത്തിക്കാരായ ശൂദ്രർക്കു് നാലാംസ്ഥാനവും നൽകി. കാലക്രമേണ ദ്രാവിഡരേയും മേല്പറഞ്ഞ ഓരോ വിഭാഗങ്ങളിൽ ഉൾപ്പെടുത്തി. ഇൻഡ്യയിൽ ജാതിവ്യവസ്ഥ ഉണ്ടായതു് ഇപ്രകാരമാണു്. ജാതിയിൽ ശ്രേഷ്ഠന്മാരായി ഭവിച്ച ബ്രാഹ്മണർ ദൈവത്തിൻെറ പേരിൽ പല നിയമങ്ങളുണ്ടാ

---

1. പരാധീനർ = മററുള്ളവരെ ആശ്രയിച്ചു കഴിയുന്നവർ.
2. ദാസ്യവൃത്തി = ഭൃത്യവേല.

ക്കി. മനുഷ്യർക്ക് തമ്മിൽ [3]ഉച്ചനീചത്വം കല്പിച്ചു. ജാതി ഉണ്ടായതോടുകൂടിത്തന്നെ ജാതിയ്ക്കെതിരായുള്ള [4]സമരങ്ങളും ആരംഭിച്ചു.

വേദങ്ങളിൽ ആരാധനാക്രമങ്ങളും, പ്രാർത്ഥനാഗീതങ്ങളുമാണ് അടങ്ങിയിരിക്കുന്നത് എന്നു പറഞ്ഞുവല്ലോ. മനുഷ്യശക്തിക്ക് [5]അതീതമായിക്കണ്ടതിനെയെല്ലാം ആരാധിക്കുവാൻ മാത്രമേ വേദങ്ങൾ ഉതകിയിട്ടുള്ളു. ആ [6]അദൃശ്യശക്തി എന്താണ്? മനുഷ്യനും ആ ശക്തിയും തമ്മിലുള്ള ബന്ധമെന്ത്? ഇങ്ങനെ ഉത്തരം കിട്ടാതിരുന്ന [7]പ്രശ്നങ്ങളെക്കുറിച്ച് ചിലർ [8]ഏകാഗ്രമായി ചിന്തിച്ചു. അവരാണ് ഋഷികൾ. അവരുടെ ചിന്തയുടെ ഫലങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള ഗ്രന്ഥങ്ങളാണ് ഉപനിഷത്തുകൾ. ജനനത്തിൻെറയും മരണ

---

3. ഉച്ചനീചത്വം=ഉയന്നവനും താണവനും എന്നുള്ള അവസ്ഥ.
4. സമരം=യുദ്ധം.
5. അതീതം= കവിഞ്ഞതു്; അപ്പുറമുള്ളതു്.
6. അദൃശ്യശക്തി=കാഴ്ചയിൽപെടാത്ത ശക്തി.
7. പ്രശ്നങ്ങൾ=വിഷമംപിടിച്ചസംഗതി.
8. ഏകാഗ്രമായി=ഒന്നിൽതന്നെ ശ്രദ്ധയോടുകൂടി.

ത്തിൻെറയും, [3]മരണാനന്തര ജീവിതത്തിൻേറയും രഹസ്യങ്ങൾ ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്നു. ദൈവം ഒന്നേയുള്ളു. അദ്ദേഹത്തിൻെറ ശക്തി ലോകം മുഴുവൻ നിറഞ്ഞിരിക്കുന്നു. ചരാചരങ്ങളിലുള്ള [4]ചൈതന്യം [5]ഈശ്വരാംശമാണു്. ഈ ചൈതന്യം ഒടുവിൽ ദൈവത്തിൽതന്നെ [6]ലയിക്കുന്നു. ഇങ്ങനെയുള്ള തത്വചിന്തകളാണു് ഉപനിഷത്തുകളിലെ ഉള്ളടക്കം.

ജീവിതത്തെ കണ്ടപടി വിശ്വസിക്കുകയും അതിനപ്പുറം ഉണ്ടെന്നുപറയുന്ന പലതിനേയും അവിശ്വസിക്കുകയും ചെയ്തിരുന്നവർ അക്കാലത്തു് ഉണ്ടായിരുന്നിരിക്കണം. എന്നാൽ അവരുടെ ചിന്തകളെ അടിച്ചമർത്തുവാൻ വേദങ്ങളുടേയും ഉപനിഷത്തുകളുടേയും അധികാരികൾക്കു് കഴിഞ്ഞിരുന്നു. എങ്കിലും കാലംചെന്നപ്പോൾ ചില മാററങ്ങളുണ്ടായി. അതു പിന്നീടു മനസ്സിലാക്കാം.

---

3. മരണാനന്തരജീവിതം = മരണത്തിനുശേഷമുള്ള ജീവിതം.

4. ചൈതന്യം = തേജസ്സ്, ശക്തി. ജീവൻ.

5. ഈശ്വരാംശം = ഈശ്വരൻെറ ഒരു ഭാഗം.

6. ലയിക്കുക = അടങ്ങുക.

ഇൻഡ്യൻ ജനതയുടെ 1 മാനസികമായ 2 വികാസം നാം വേദങ്ങളിലും ഉപനിഷത്തുകളിലും കാണുന്നു. അവരുടെ ജീവിതരീതിയും 3 സാമൂഹ്യനീതികളും വൈശിഷ്ട്യവും അഭിവൃദ്ധിയും ഏറെക്കുറെ ഗ്രഹിക്കുവാൻ ഉതകുന്ന മററു ചില ഗ്രന്ഥങ്ങളുണ്ട്. അവ മുഴുവൻ സത്യമല്ലെന്നേയുള്ളൂ. കെട്ടുകഥകളും, അത്ഭുതകൃത്യങ്ങളും കൂടിക്കലർന്ന 4 കഥാപരമ്പരകളാണവ. അവയെല്ലാം ഒന്നോടൊന്നു ബന്ധപ്പെടുത്തി രസകരമായ രീതിയിൽ 5 പ്രതിപാദിച്ചിരിക്കുന്നു. ഇത്തരം രണ്ടു ഗ്രന്ഥങ്ങളാണ് രാമായണവും മഹാഭാരതവും. ആര്യന്മാരുടെ ദിഗ്വിജയവും പരാക്രമങ്ങളും 6 അതിശയോക്തി കലർത്തി ഭംഗിയായി ഇവയിൽ 7 അവതരിപ്പിച്ചിട്ടുണ്ട്.

---

1. മാനസികം = മനസിനെ സംബന്ധിച്ചത്.
2. വികാസം – വളർച്ച, അഭിവൃദ്ധി.
3. സാമൂഹ്യനീതി = കൂട്ടംചേർന്ന് ജീവിക്കുമ്പോൾ പെരുമാറേണ്ട വിധത്തെക്കുറിച്ച് പൊതുവേ സ്വീകരിച്ചിട്ടുള്ള നടപടിക്രമം.
4. കഥാപരമ്പര = കഥയുടെ പരമ്പര.
   പരമ്പര = ഒന്നിനുപുറകേ ഒന്നായി വരുന്നത്.
5. പ്രതിപാദിക്കുക = പറയുക.
6. അതിശയോക്തി = ഉള്ളതിൽ കവിഞ്ഞുള്ള പറച്ചിൽ.
   (ഇത് ഒരു അർത്ഥാലങ്കാരത്തിന്റെ പേരായി പിന്നീട് പഠിക്കും.)
7. അവതരിപ്പിക്കുക = വെളിപ്പെടുത്തുക.

ഇൻഡ്യയുടെ ഒരററം മുതൽ മറേറ അററംവരെ രാമായണവും മഹാഭാരതവും പ്രചാരത്തിലിരിക്കുന്നു. നമ്മുടെ പൂർവ്വികന്മാരുടെ [3] വീരചരിതങ്ങളും, അവർ വിശ്വസിച്ചു് അനുഷ്ഠിച്ചിരുന്ന ജീവിതധർമ്മവും [4] ഈ ഗ്രന്ഥങ്ങളിൽ അടങ്ങിയിട്ടുണ്ടു്. ഈ ഗ്രന്ഥങ്ങൾ ഓരോന്നും പലപ്പോഴായി കൂട്ടിച്ചേർത്തു് [5] മുഴമിച്ചതായിരിക്കണം. യുഗങ്ങളിൽനിന്നു യുഗങ്ങളിലേയ്ക്കു നീണ്ടു പോകുന്ന കഥാഗതിയാണു് ഇവയിൽ കാണുന്നതു്. ഭാരതത്തിനു പൊതുവേയുള്ള സംസ്കാരത്തെ [6] രൂപപ്പെടുത്തുന്നതിൽ ഈ രണ്ടു ഗ്രന്ഥങ്ങൾക്കും അതിപ്രധാനമായ ഒരു പങ്കുണ്ടു്.

മഹാഭാരതത്തിലെ കുരുപാണ്ഡവയുദ്ധം ആരംഭിച്ചപ്പോൾ പാണ്ഡവനായ അർജ്ജുനനു് സ്വസഹോദരങ്ങളേയും ഗുരുക്കന്മാരേയും നേരിടുവാൻ വിഷമം തോന്നി. അപ്പോൾ അർജ്ജുനന്റെ തേരാളിയായിരുന്ന ശ്രീകൃഷ്ണൻ

---

3. വീരചരിതം = ഭയംകൂടാതെയുള്ള പ്രവൃത്തിയുടെ കഥ.
4. ജീവിതധർമ്മം = ജീവിതത്തിൽ മുഖ്യമായി സ്വീകരിക്കേണ്ട കർത്തവ്യം. (മനുഷ്യനെന്ന നിലയിൽ എന്തൊക്കെ ചെയ്യണം എന്നുള്ളതു്.)
5. മുഴമിക്കുക = മുഴുവനാക്കുക.
6. രൂപപ്പെടുത്തുക = ആകൃതി നൽകുക.

ഉപദേശങ്ങൾ നൽകി ആ പോരാളിവീരനെ 1 ഉത്തേജിപ്പിച്ചു. ഈ ഉപദേശങ്ങളാണ് ഭഗവദ്ഗീത. 2 ആലസ്യത്തിൽ നിന്ന് കർത്തവ്യത്തിലേയ്ക്കുള്ള[5] ആഹ്വാനമാണ് ഗീത. ഉപനിഷത്തുകളുടെയെല്ലാം [4] സാരമാണ് ഗീത എന്ന് ചിലർ പറയുന്നു. ഏതായാലും ഭഗവദ്ഗീതയ്ക്ക് ഇൻഡ്യൻ ജനതയിൽ ഇന്ന് 5 അപാരമായ സ്വാധീനശക്തിയുണ്ട്. മഹാത്മാഗാന്ധിവരെയുള്ള ഭാരതീയാചാര്യന്മാർ ഗീതയെ ആദരിക്കുകയും അനുസരിക്കുകയും ചെയ്തുപോന്നു.

രാമായണ ഭാരതാദി ഗ്രന്ഥങ്ങളിൽനിന്ന് അന്നത്തെ ജീവതരീതിയെക്കുറിച്ച് ചില വിവരങ്ങൾ ലഭിക്കുന്നുണ്ട്. ജനങ്ങളെ രാജാവ് ഭരിച്ചിരുന്നു. രാജാക്കന്മാർ പരസ്പരം പോരാടുകയും രാജ്യങ്ങൾ പിടിച്ചടക്ക

---

1. ഉത്തേജിപ്പിക്കുക = ഉണർവും ഉന്മേഷവും നൽകുക.
2. ആലസ്യം = അലസത, (സുഖക്കേട് എന്നും അർത്ഥമുണ്ട്.)
3. ആഹ്വാനം = വിളി.
4. സാരം = സത്ത്, കാതൽ.
5. അപാരം = അനന്തം.

കയ്യും ചെയ്തിരുന്നു. ജനങ്ങൾക്കു കൂടുതൽ [1] കൈകാര്യകർത്തൃത്വമുള്ള ഒരു ഗ്രാമഭരണസമ്പ്രദായം നിലവിലിരുന്നു. ഗ്രാമത്തെ ആക്രമണങ്ങളിൽനിന്നു രക്ഷിക്കേണ്ട ചുമതല രാജാവിനുണ്ടായിരുന്നു. അതിലേക്ക് വിളവിൻെറ ക്രമമനുസരിച്ച് രാജാവ് കരം പിരിച്ചെടുത്തിരുന്നു. കൃഷകർ ഐകമത്യത്തോടെ വേലചെയ്തു പുലന്നു. പഞ്ചായത്തിൻെറ അടിസ്ഥാനത്തിലുള്ള ഒരു ജീവിതക്രമം അക്കാലത്തെ ഇൻഡ്യയിൽ സർവസാധാരണമായിരുന്നു.

## ചോദ്യങ്ങൾ

1. ആര്യന്മാർ എവിടെനിന്നു വന്നു? അവർ എങ്ങനെ ദ്രാവിഡരെ കീഴടക്കി?
2. വേദങ്ങൾ എന്നാൽ എന്ത്? അവയുടെ ഉൽപത്തി വിവരിക്കുക.
3. ഉപനിഷത്തുകളുടെ മേന്മ വിശദമാക്കുക.
4. ജാതിവ്യത്യാസം എങ്ങനെയുണ്ടായി?
5. രാമായണം, മഹാഭാരതം എന്നീ ഗ്രന്ഥങ്ങളുടെ പ്രാധാന്യമെന്ത്.
6. ഭഗവദ്ഗീതയുടെ പ്രത്യേകതയെന്ത്?

---

1. കൈകാര്യകർത്തൃത്വം = അധികാരവും ചുമതലയും.

# III

## വിചാരവിപ്ലവം—അക്കാലങ്ങൾ

വേദങ്ങളും, ജാതിവ്യത്യാസവുംകൂടി മനുഷ്യരുടെ യിടയിൽ ഉച്ചനീചത്വം സൃഷ്ടിച്ചു എന്നു പറഞ്ഞല്ലോ. അങ്ങനെ ജാതിയിൽ ശ്രേഷ്ഠന്മാരായവർ താണതരത്തിലുള്ളവരെ നിന്ദിക്കുവാനും പീഡിപ്പിക്കുവാനും തുടങ്ങി. എന്നു മാത്രമല്ല കൺമുമ്പിൽ കാണുന്ന ലോകത്തിനപ്പുറം—തൽക്കാലം നയിക്കുന്ന ജീവിതത്തിനു പിമ്പ്—ഉണ്ടെന്നു പറയുന്ന സങ്കല്പലോകത്തെപ്പററി പലരും [1] സംശയാലുക്കളായിരുന്നു. അതുകൊണ്ട് സത്യാന്വേഷണത്തിൽ പൊതുവേ താല്പര്യമുണ്ടായി. ഈ ഘട്ടത്തിലാണ് ഒരു പുതിയ ചിന്തകൻ അവതരിച്ചത്. സാഹോദര്യത്തിൻേറയും, ജീവകാരുണ്യത്തിൻേറയും, അഹിംസയുടേയും, ജീവിതവിശുദ്ധിയുടേയും സന്ദേശങ്ങൾ അദ്ദേഹം പ്രചരിപ്പിച്ചു. നീപ്പാളിനടുത്തുള്ള കപിലവാസ്തുവിൽ ജനിച്ച സിദ്ധാർത്ഥൻ എന്ന ക്ഷത്രിയനായിരുന്നു ഈ സന്ദേശത്തിൻെറ [2] പ്രവാചകൻ. അദ്ദേഹം പിൽ

---

1. സംശയാലുക്കൾ = സംശയമുള്ളവർ.
2. പ്രവാചകൻ=കാലേക്കൂട്ടിപറഞ്ഞറിയിക്കുന്നവൻ, ദീർഘദർശി.

കാലത്തു് ബുദ്ധൻ എന്ന പേരിലാണു് അറിയപ്പെട്ടിരുന്നതു്. [1] സദ്വിചാരം, മഹത്തായ അഭിലാഷം, നല്ല [2] ഭാഷണം, സൽസ്വഭാവം, വിശുദ്ധജീവിതം, ആത്മാത്ഥ [3] യത്നം, നല്ല [4] ചിത്തവൃത്തി, [5] അകളങ്കമായ സുഖം എന്നിവകൊണ്ടു് [6] ജന്മസാഫല്യം നേടുവാൻ അദ്ദേഹം ഉപദേശിച്ചു. ക്രിസ്തുവിൻെറ ജീവിതകാലത്തിനും ഉദ്ദേശം അഞ്ഞൂറു വർഷങ്ങൾക്കു മുമ്പാണു് ബുദ്ധൻ ജീവിച്ചിരുന്നതു്.

ആ കാലഘട്ടത്തിൽ വദ്ധമാനമഹാവീരൻ എന്ന മറെറാരു ചിന്തകനും ജീവിച്ചിരുന്നു. അദ്ദേഹവും മനുഷ്യജന്മത്തെ സൽപ്രവൃത്തികൊണ്ടും, അഹിംസകൊണ്ടും, സഫലമാക്കുവാൻ ഉപദേശിച്ചു. ജീവിതം ദുരിതസമ്പൂർണ്ണമാണെന്നും, വീണ്ടും ജനിക്കാതിരിക്കണമെങ്കിൽ സൽകൃത്യങ്ങൾ ചെയ്യണമെന്നും വദ്ധമാനൻ (മഹാവീരൻ എന്നും പിന്നീടു പേരുണ്ടായി) നിർദ്ദേശിച്ചു.

---

1. സദ്വിചാരം = നല്ല വിചാരം.
2. ഭാഷണം = ഉക്തി, സംസാരം.
3. യത്നം = പരിശ്രമം.
4. ചിത്തവൃത്തി = മനസ്ഥിതി
5. അകളങ്കം = കളങ്കമില്ലാത്തതു്, കറയററതു്.
6. ജന്മസാഫല്യം = ജന്മം ഫലവത്താക്കുക എന്നതു്.

ബുദ്ധൻെറയും മഹാവീരൻെറയും ഉപദേശങ്ങൾ അനേകം പേർ അനുസരിച്ചു. അവർ ഓരോ പ്രത്യേക വിഭാഗങ്ങളായി. ബുദ്ധൻെറ [1]അനുയായികളെ ബുദ്ധമതക്കാരെന്നും, മഹാവീരൻെറ അനുയായികളെ ജൈനമതക്കാരെന്നും പറഞ്ഞുവരുന്നു.

ആര്യദ്രാവിഡസങ്കരത്തിൽ നിന്നുണ്ടായ ഇൻഡ്യൻ ജനത തമ്മിൽ മല്ലിടുകയും, ചിന്താഗതിയിൽ ഭിന്നിച്ചു നിൽക്കുകയും ചെയ്തതാണ്‌ നാം ഇതുവരെ കണ്ടത്‌. ഇനി പുറത്തുനിന്നുള്ള ആക്രമണങ്ങൾ തുടങ്ങുകയായി. അതിനുമുമ്പ്‌ ഇൻഡ്യയിലെ ജീവിതരീതി പൊതുവേ എങ്ങനെയായിരുന്നു എന്നു പരിശോധിക്കാം. രാമായണഭാരതാദികളിൽനിന്നും അത്‌ ഏറെക്കുറെ നാം മനസ്സിലാക്കിക്കഴിഞ്ഞു. എങ്കിലും അതുകൊണ്ടായില്ല. കുറേക്കൂടി വിശദമായി അറിയുവാൻ മാർഗ്ഗമുണ്ട്‌. ബുദ്ധൻെറ കാലത്തിനു മുമ്പുള്ള ഇൻഡ്യയുടെ സാമാന്യ സ്വഭാവം ബുദ്ധമതഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കാം. വേദങ്ങളുടെ കാലംമുതൽ ബുദ്ധമതത്തിൻെറ [2] പ്രാരംഭദശവരെയുള്ള കാലഘട്ടത്തിൽ ഭാരതീയ ജീവിതത്തിൻെറ മാതൃക എന്തായിരുന്നു?

---

1. അനുയായികൾ=പിന്തുടരുന്നവർ.
2. പ്രാരംഭദശ=തുടക്കത്തിൻെറ കാലം.

ബുദ്ധമതഗ്രന്ഥങ്ങളിൽ ഏററവും പ്രധാനപ്പെട്ടതു ജാതകമാലയാണു്. പാലിഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള ഈ ഗ്രന്ഥപരമ്പര ബുദ്ധൻെറ [1] പൂർവജന്മകഥകൾ വിവരിക്കുന്നു. അതുകൊണ്ടു് ബുദ്ധനുമുമ്പുള്ള കാലങ്ങളിൽ ഇൻഡ്യയിൽ നിലനിന്ന സാമൂഹ്യക്രമവും, ആചാരമര്യാദകളും, ശാസ്ത്രസമ്പത്തും ജാതകമാലയിൽ പലദിക്കിലായി പ്രസ്താവിച്ചിട്ടുണ്ടു്. അവയുടെ ഒരു സംഗ്രഹംമാത്രം ഇവിടെ പറയാം:—

രാജാവിനെ ആദികാലങ്ങളിൽ തെരഞ്ഞെടുക്കുകയായിരുന്നു. പിന്നീടാണു് അതു [2] പരമ്പരാഗതമായതു്. എന്നാൽ സ്ത്രീകൾക്കു് ഈ പിന്തുടർച്ചാവകാശം നിഷേധിച്ചിരുന്നു. രാജാവിനെ സഹായിക്കാൻ മന്ത്രിമാരും, ജനപ്രതിനിധികളും ഉണ്ടായിരുന്നു. രാജാവിനു് [3] പരമാധികാരം ഉണ്ടായിരുന്നുവെങ്കിലും അദ്ദേഹം ചട്ടത്തിനു വിധേയമായി പെരുമാറേണ്ടിയിരുന്നു. പുരോഹിതനു് രാജസഭയിൽ ഒരു പ്രധാനസ്ഥാനമുണ്ടായിരുന്നു. ഇട

---

1. പൂർവജന്മകഥകൾ=കഴിഞ്ഞുപോയ ജന്മത്തിലെ കഥകൾ
2. പരമ്പരാഗതം=തുടർച്ചയായി വരുന്നതു്.
3. പരമാധികാരം=എല്ലാ, അവസാനമായി തീരുമാനിക്കാനുള്ള അധികാരം.

യ്യപ്പെടുകയും ജനക്ഷോഭങ്ങളുണ്ടാകുകയും രാജാവിനെ വധിക്കയും ചെയ്യതായിക്കാണുന്നു.

ഗ്രാമസഭകൾക്ക് സ്വാതന്ത്ര്യമായ അധികാരങ്ങൾ നൽകിയിരുന്നു. വിളവിന്റെ ആറിലൊന്ന്[1] രാജഭോഗമായി കൊടുത്തുവന്നു. ജനങ്ങളുടെ പ്രധാനമായ തൊഴിൽ കൃഷിയായിരുന്നു. ആടുമാടുകളെ വളർത്തുകയും സാധാരണമായിരുന്നു. പൂക്കളും പഴവർഗ്ഗങ്ങളും വില്പന നടത്തുകയും ചെയ്യിരുന്നു. നായാട്ടും[2] സാർവ്വത്രികമായിരുന്നു. വേട്ടയാടിക്കിട്ടുന്ന പക്ഷിമൃഗാദികളുടെ മാംസം ഭക്ഷണമായി ഉപയോഗിച്ചിരുന്നു. മത്സ്യമാംസാദികൾക്ക പ്രത്യേകം വില്പനസ്ഥലങ്ങൾ ഏർപ്പെടുത്തിയിരുന്നു. പ്രധാനമായ ആഹാരപദാർത്ഥം അരി, ഗോതമ്പ്, യവം എന്നിവയായിരുന്നു. കരിമ്പിൽനിന്നു പഞ്ചസാരയുണ്ടാക്കി ഉപയോഗിച്ചുവന്നു. പാലും അതിൽനിന്നുള്ള മററു സാധനങ്ങളുംനല്ല വിലക്ക് വാങ്ങുകയും വിൽക്കുകയും ചെയ്യിരുന്നു. അരി, പഞ്ചസാര, ഫലവർഗ്ഗങ്ങൾ എന്നിവയിൽനിന്ന് മദ്യം വാററിയെടുത്തിരുന്നു. സ്വർണ്ണം

---

1. രാജഭോഗം = രാജാവിനു ചെല്ലേണ്ട അനുഭവം (നികുതി)

2. സാർവ്വത്രികം = എല്ലായിടത്തുമുള്ളതു്.

വെള്ളി, ചെമ്പ്, ഇരുമ്പ് എന്നീ ലോഹങ്ങൾ ഭൂമിയിൽനിന്നു കുഴിച്ചെടുക്കുവാനും അതു് ഉപയോഗയോഗ്യമാക്കുവാനും അന്നത്തെ ആളുകൾക്കു കഴിഞ്ഞു. മുത്തുകളും, രത്നങ്ങളും അവർ ആഭരണങ്ങളായി അണിഞ്ഞിരുന്നു. വസ്ത്രങ്ങളും യുദ്ധസാമഗ്രികളും ഉണ്ടാക്കിവന്നു. കല്ലും, മരവും, ചുട്ടകട്ടകളുംകൊണ്ടു് വീടുകൾ പണിയുവാനും, ഉന്തുവണ്ടിമുതൽ തേരുവരെയുള്ള വാഹനങ്ങളും, കട്ടിൽ മുതൽ കളിപ്പാവവരെയുള്ള വീട്ടുസാമാനങ്ങളും ഉണ്ടാക്കുവാനും കഴിവുള്ള പണിക്കാർ അന്നുണ്ടായിരുന്നു. മൺപാത്രങ്ങൾ നിർമ്മിച്ചിരുന്നു. സുഗന്ധവസ്തുക്കളും അന്നു പ്രചരിച്ചിരുന്നു. ഔഷധങ്ങളുടെ ഉപയോഗം അന്നത്തെ ആളുകൾക്കു് അറിയാമായിരുന്നു.

ഓരോ തൊഴിലിലേർപ്പെട്ടിരിക്കുന്നവർക്കു് സംഘങ്ങളുണ്ടായിരുന്നു. [1] കൊല്ലനും, [2] കൊത്തനും, ആശാരിയും [3] മൂശാരിയും സംഘം ചേർന്നു് [4] നഗരപ്രാന്തങ്ങളിൽ പാർത്തിരുന്നു. അതാതു തൊഴിൽക്കാരുടെ പ്രധ

---

1. കൊല്ലൻ = ലോഹപ്പണിക്കാരൻ.
2. കൊത്തൻ = കൽപ്പണിക്കാരൻ.
3. മൂശാരി = കന്നാൻ, ഓട്ടുപാത്രപ്പണിക്കാരൻ.
4. നഗരപ്രാന്തം = നഗരത്തിന്റെ സമീപപ്രദേശം.

ന്നഫലങ്ങൾ നഗരത്തിൽ വിററഴിച്ചുവന്നു. ഇപ്രകാരം സംഘം ചേൎന്നു് ഒത്തുങ്ങിപ്പാൎത്തതു് ജാതിവ്യത്യാസം പുലൎത്തുന്നതിനു സഹായകമായി എന്നു പറയാം.

വിദേശരാജ്യങ്ങളുമായി കരമാൎഗ്ഗമായും കടൽമാൎഗ്ഗമായും വാണിജ്യബന്ധം പുലൎത്തിവന്നു.

ബ്രാഹ്മി എന്നു പേരോടുകൂടിയ ഒരു ലിപിസമ്പ്രദായം അക്കാലത്തു നാട്ടിലിരുന്നു. രാഷ്ട്രഭാഷയായ ഹിന്ദിയ്ക്കു് അംഗീകരിക്കപ്പെട്ട ദേവനാഗരി എന്നു പേരുള്ള ലിപിസമ്പ്രദായം ബ്രാഹ്മിയുടെ രൂപഭേദമാണു്. പാണിനി എന്നൊരാൾ സംസ്കൃതത്തിനു് ഒരു വ്യാകരണം രചിച്ചു.

ഗണിതശാസ്ത്രവും ജ്യോതിശ്ശാസ്ത്രവും അന്നുള്ളവൎക്കു വശമായിരുന്നു. ചരകൻ എന്നൊരാൾ ഔഷധങ്ങളെപ്പററിയും സുശ്രുതൻ എന്ന മറെറാരാൾ ശസ്ത്രക്രിയയെപ്പററിയും ഗ്രന്ഥങ്ങൾ എഴുതിയിരുന്നു. അളവുകളും തൂക്കങ്ങളും അന്നുണ്ടായിരുന്നു.

നഗരത്തിലെ കോലാഹലങ്ങളിൽനിന്നു അകന്നു് പ്രശാന്തമായ വനപ്രദേശങ്ങളിലാണു് വിദ്യാശാലകൾ സ്ഥാപിച്ചിരുന്നതു്. ചില ദിക്കുകളിൽ വിദ്വാന്മാർ തമ്മിൽ ചർച്ചകളും വാദപ്രതിവാദങ്ങളും നടത്തിവന്നു.

നളന്ദയും തക്ഷശിലയും സർവകലാശാലാകേന്ദ്രങ്ങളായിരുന്നു. രാജ്യതന്ത്രത്തെപ്പററി പ്രതിപാദിക്കുന്ന കൗടല്യീയന്റെ അർത്ഥശാസ്ത്രവും, നീതിനിയമങ്ങളെപ്പററി വിവരിക്കുന്ന മനുസ്മൃതിയും ഉണ്ടായി.

ഇപ്രകാരം ആശ്ചര്യകരമായ പരിഷ്കാരവും സംസ്കാരവും നമ്മുടെ പൂർവികന്മാർക്കുണ്ടായിരുന്നു. പരിഷ്കാരവും, വിജ്ഞാനവും പടിഞ്ഞാറുനിന്നാണ് വരുന്നതെന്നു് വിശ്വസിക്കുന്നവർ നമ്മുടെ നാട്ടിൽ ധാരാളമുണ്ട്. കുറഞ്ഞപക്ഷം രണ്ടായിരത്തിഅഞ്ഞൂറു കൊല്ലങ്ങൾക്കുമുമ്പ് ഇന്ത്യയിലുണ്ടായിരുന്ന ജീവിതക്രമവും പരിഷ്കാരവുമാണ് മേൽ വിവരിച്ചതു്. അതുതന്നെയാണ് അവർക്കുള്ള മറുപടി.

## ചോദ്യങ്ങൾ

1. ബുദ്ധമതം, ജൈനമതം എന്നിവയുടെ ഉത്ഭവത്തിനുള്ള കാരണങ്ങൾ എന്തെല്ലാം?

2. 'ജാതകമാല'യുടെ പ്രാധാന്യം വിശദമാക്കുക.

3. ബുദ്ധനു മുമ്പ് ഇന്ത്യയിൽ നില നിന്നിരുന്ന ജീവിതക്രമവും, പരിഷ്കാരവും വിവരിക്കുക.

# IV

## സാമ്രാജ്യങ്ങൾ
## പിറക്കുന്നു, തഴയ്ക്കുന്നു, തകരുന്നു.

ഗ്രീസിലെമാസിഡോണിയാ രാജ്യത്തു് ഫിലിപ്പ് എന്ന ഒരു രാജാവു ഭരിച്ചിരുന്നു. ഫിലിപ്പിന്റെ പുത്രൻ അലക്സാണ്ഡർ ഒരു സാഹസപ്രിയനായ യുദ്ധവീരനായിരുന്നു. ഗ്രീസും പേഷ്യയും തമ്മിൽ പല പ്രാവശ്യം സമരങ്ങൾ നടന്നു. പലപ്പോഴും തോൽവി പററിയതു് ഗ്രീസിനായിരുന്നു താനും. അലക്സാണ്ഡർ രാജാവായപ്പോൾ അദ്ദേഹം പേഷ്യായെ കീഴടക്കി. ലോകം മുഴുവൻ കീഴടക്കണമെന്നു മോഹിച്ച അലക്സാണ്ഡർ ഇന്ത്യയിലേക്കുകടന്നു. അന്നു് ഉത്തരേന്ത്യയിലെ നാടുവാഴിയായിരുന്ന പൂരുവിനെ അലക്സാണ്ഡർ തോല്പിച്ചു. പരാജയപ്പെട്ടിട്ടും പൗരുഷം വിടാതെ പെരുമാറിയ പൂരുവിനോടു്, അലക്സാണ്ഡർക്കു ബഹുമാനം തോന്നുകയും പിടിച്ചടക്കിയ രാജ്യം പൂരുവിനു തിരിച്ചു കൊടുക്കുകയും ചെയ്തു. അലക്സാണ്ഡർ വീണ്ടും നാടു പിടിച്ചടക്കാൻ ശ്രമം നടത്തി. അദ്ദേഹത്തെ അനുഗമിച്ചിരുന്ന സൈന്യങ്ങളുടെ

[1] വൈമുഖ്യംകൊണ്ടു് ആ യത്നത്തിൽ നിന്നും പിന്തിരിയേണ്ടിവന്നു. സെല്യൂക്കസ് എന്നൊരു ഗ്രീക്കുകാരനെ ഗവർണ്ണരായി നിയമിച്ചിട്ടു് അലക്സാണ്ഡർ മടങ്ങിപ്പോയി. അധികം താമസിയാതെ അലക്സാണ്ഡരുടെ മരണവാർത്ത ഇന്ത്യയിലെത്തി. ഈ തക്കംനോക്കി ചന്ദ്രഗുപ്തമൗര്യൻ എന്നൊരു നാടുവാഴി ദേശസ്നേഹത്തിൻെറ പേരുപറഞ്ഞു് നാട്ടുകാരെ ഇളക്കി സെല്യൂക്കസിനോടെതിർത്തു് അയാളെ യുദ്ധത്തിൽ തോല്പിച്ചു. എങ്കിലും അവർ പിന്നീടു് മിത്രങ്ങളായിത്തീരുകയും സെല്യൂക്കസിൻെറ പുത്രിയെ ചന്ദ്രഗുപ്തൻ വിവാഹം കഴിക്കുകയും ചെയ്തു. അങ്ങനെ ഇന്ത്യയിലെ ആര്യസംസ്കാരവും പുരാതന ഗ്രീക്കുസംസ്കാരവും തമ്മിൽ ബന്ധപ്പെട്ടു.

ചന്ദ്രഗുപ്തനും അദ്ദേഹത്തിൻെറ ഉപദേഷ്ടാവായ ചാണക്യനുംകൂടി ഉത്തരേന്ത്യ മുഴുവൻ പിടിച്ചടക്കി വിസ്തൃതമായ ഒരു സാമ്രാജ്യം സ്ഥാപിച്ചു. ചാണക്യൻ ബുദ്ധിമാനും [2] തന്ത്രജ്ഞനുമായിരുന്നു. ചന്ദ്രഗുപ്തൻ ജനങ്ങളുടെ ഹിതമറിഞ്ഞു് രാജധർമ്മം പുല

---

1. വൈമുഖ്യം = താല്പര്യമില്ലായ്മ.

2. തന്ത്രജ്ഞൻ = കൗശലങ്ങൾ അറിയാവുന്നവൻ.

ത്തുന്ന ഒരു രാജശ്രേഷ്ഠനായിരുന്നു. അതുകൊണ്ടു് ചന്ദ്രഗുപ്തന്റേയും ചാണക്യന്റേയും പരിശ്രമത്തിൽനിന്നു് ഉടലെടുത്ത സാമ്രാജ്യം—അതിനു് മൗര്യസാമ്രാജ്യമെന്നാണുപേർ—കുറേ ഏറെക്കാലത്തേക്കു് സുസ്ഥിരമായിരുന്നു.

മൗര്യസാമ്രാജ്യത്തിൽ എന്നല്ല. ഇന്ത്യയിൽ ഉണ്ടായിട്ടുള്ള ചക്രവർത്തിമാരിൽ തന്നെ [1] പ്രഥമഗണനീയനാണു് അശോകൻ. ജന്മംകൊണ്ടു് ക്ഷത്രിയനായിരുന്നു അശോകൻ. പിന്നീടു് [2] ബുദ്ധമതാവലംബിയായി. ബുദ്ധമതത്തിനു് അദ്ദേഹം മുഖാന്തിരം സിദ്ധിച്ചിട്ടുള്ള പ്രചാരവും, പ്രോത്സാഹനവും അളവററതാണു്. ബുദ്ധമതതത്വങ്ങൾ രാജ്യത്തിന്റെ നാനാഭാഗങ്ങളിലും [3] ശിലാസ്തംഭങ്ങളിൽ കൊത്തിവയ്പിച്ചതു് അശോകനായിരുന്നു. ആ സ്തംഭത്തിലെ ചിത്രമാണു് ഇന്നത്തെ ഇന്ത്യൻ റിപ്പബ്ളിക്കിന്റെ ഔദ്യോഗികമുദ്ര. അശോകൻ അന്യനാട്ടുകളിലേക്കു് ബുദ്ധമതപ്ര

---

1. പ്രഥമ ഗണനീയൻ=ഒന്നാമതായി ഗണിക്കപ്പെടേണ്ടവൻ.

2. ബുദ്ധമതാവലംബി=ബുദ്ധമതത്തെ ആശ്രയിച്ചവൻ (ബുദ്ധമതവിശ്വാസി).

3. ശിലാസ്തംഭങ്ങൾ=കൽത്തൂണുകൾ.

ചാരകന്മാരെ അയച്ചു. ജീവകാരുണ്യപരമായ ഒട്ടേറെ പരിഷ്കാരങ്ങൾ അദ്ദേഹം ഏർപ്പെടുത്തി. അതിനാൽ പ്രജകൾ തുലോം സന്തുഷ്ടരായിരുന്നു. അക്രമത്തിന്റെ മാർഗ്ഗത്തിൽനിന്നും പിന്തിരിഞ്ഞു് സ്നേഹത്തിലൂടെ ജനഹൃദയം സ്വാധീനമാക്കിയ മഹാമനസ്കനാണു് അശോകൻ അവസാനകാലത്തു് അദ്ദേഹം ഒരു ബുദ്ധസന്യാസിയായിത്തീർന്നു.

അശോകനുശേഷം മൗര്യസാമ്രാജ്യം ക്രമേണ ക്ഷയിച്ചു.

ഇക്കാലത്തു് ദക്ഷിണേന്ത്യയിൽ വാണിജ്യം വളർന്നുവന്നു. കലകൾ അഭിവൃദ്ധിപ്പെട്ടു. ഈ കലാസംപ്രദായങ്ങൾ ശാന്തസമുദ്രത്തിലെ ദ്വീപസമൂഹങ്ങളിലേക്കും വ്യാപിച്ചു. ബുദ്ധമതവും ഹിന്ദുമതവും ദക്ഷിണേന്ത്യയിൽ പ്രചരിച്ചിരുന്നു. എന്നാൽ ഹിന്ദുധർമ്മത്തിലേക്കു് ആളുകളുടെ ശ്രദ്ധ ആകർഷിക്കുവാൻ ശ്രമങ്ങൾ നടക്കുന്നുണ്ടായിരുന്നു.

മൗര്യവംശത്തിന്റെ തകർച്ച കഴിഞ്ഞു്, ഇന്ത്യൻ സംസ്കാരത്തിനു മുതൽ കൂട്ടിയ മറ്റൊരു രാജവംശമായിരുന്നു ഗുപ്തന്മാരുടേതു്. ആ വംശത്തിൽ ഏററവും [1] പ്രമുഖനായ ചക്രവർത്തി വിക്രമാദിത്യനായിരുന്നു.

---

1. പ്രമുഖൻ=പ്രമാണി.

അദ്ദേഹത്തിൻെറ കാലത്തു് കലയ്ക്കും സാഹിത്യത്തിനും അസാമാന്യമായ അഭിവൃദ്ധിയുണ്ടായി. കാളിദാസനടക്കമുള്ള കവികളും സാഹിത്യകാരന്മാരും വിക്രമാദിത്യൻെറ സദസ്സിനെ അലങ്കരിച്ചിരുന്നു. ചീനക്കാരനായ ഫാഹിയാൻ എന്ന ബുദ്ധസന്യാസി വിക്രമാദിത്യൻെറ കാലത്തു് ഇന്ത്യ സന്ദർശിച്ചു. അദ്ദേഹത്തിൻെറ വിവരണങ്ങൾ ഇന്ത്യയെ സംബന്ധിച്ചിടത്തോളം പ്രധാനമായ ഒരു ചരിത്രരേഖയാണു്.

ഗുപ്തവംശത്തിൽ വിക്രമാദിത്യനു മുമ്പു് ഭരിച്ചിരുന്ന ചക്രവർത്തിമാർ സമർത്ഥന്മാരായിരുന്നു. നാട്ടിൽ പൊതുവേ ഐശ്വര്യവും സമാധാനവും പുലർന്നിരുന്നതുകൊണ്ടു് സാഹിത്യാദികലകൾക്കു് വളർച്ചയും [1] വികാസവുമുണ്ടായി. എല്ലാംകൊണ്ടും വിക്രമാദിത്യൻെറ ഭരണകാലം ഇന്ത്യയ്ക്കു വളരെ [2] ശോഭനമായ ഒരു ഘട്ടമായിരുന്നു.

വിക്രമാദിത്യൻെറ വംശം കുറേക്കാലം കഴിഞ്ഞു് അസ്തമിച്ചു.

---

1. വികാസം = അഭിവൃദ്ധി.

2. ശോഭനം = ഐശ്വര്യസമ്പൂർണ്ണം.

മദ്ധ്യഏഷ്യയിൽനിന്നു് മറെറാരു സംഘം ഇന്ത്യയിൽ വന്നു. അവരും ഒരു സാമ്രാജ്യം സ്ഥാപിച്ചു. എന്നാൽ അതും അധികകാലം നിലനിന്നില്ല. ഈ സംഘമാണു് ഹൂണന്മാർ.

കാൺപൂരിനടുത്തുള്ള കനൗജിലെ രാജാവിനെ ഹൂണന്മാർ കൊലപ്പെടുത്തുകയും ആ രാജാവിൻെറ പട്ടമഹിഷിയെ തടവിൽ പാർപ്പിക്കുകയുംചെയ്തു. പട്ടമഹിഷിയുടെ സഹോദരൻ രാജവർദ്ധനൻ ഹൂണന്മാരെ തോല്പിച്ചു് സഹോദരിയെ വീണ്ടെടുക്കാൻ ശ്രമിച്ചുവെങ്കിലും വധിക്കപ്പെട്ടു. രാജവർദ്ധനൻെറ അനുജൻ ഹർഷവർദ്ധനൻ സഹോദരിയെ രക്ഷിച്ചുകൊണ്ടുപോന്നു.

ഹർഷൻ ഉത്തരേന്ത്യ മുഴുവൻ കീഴടക്കി ഭരിച്ചു. ഹർഷൻെറ കാലത്തും സാഹിത്യാദികലകൾ അഭിവൃദ്ധിപ്പെട്ടു. അദ്ദേഹം തന്നെ കവിയും [1] നാടകകൃത്തും ആയിരുന്നു. ഹർഷൻെറ കാലത്തു് ചീനസന്യാസിയായ ഹ്യൂൻസാങ്ങ് ഇന്ത്യയിൽവന്നു. അദ്ദേഹം അക്കാലത്തെ ഇന്ത്യയെപ്പററി വിവരണങ്ങൾ എഴുതിയിട്ടുണ്ടു്.

---

1. നാടകകൃത്തു് = നാടകം രചിക്കുന്നവൻ.

മൗൎയ്യവംശം മുതൽ ഹർഷൻെറ കാലഘട്ടംവരെ ഇന്ത്യൻ കലകളും, സാഹിത്യവും അഭിവൃദ്ധിപ്പെടുകയും താരതമ്യേന സമാധാനപൂൎണ്ണമായ ഒരന്തരീക്ഷം ഇന്ത്യയിൽ 1 സംജാതമാവുകയും ചെയ്തു.

## ചോദ്യങ്ങൾ

1. അലക്സാണ്ടർക്കു ശേഷം ഇന്ത്യയിൽ ഉണ്ടായ പരിവർത്തനങ്ങൾ എന്തെല്ലാം?
2. അശോകനെപ്പററി അല്ലെങ്കിൽ മൗൎയ്യസാമ്രാജ്യത്തെപ്പററ വിവരിക്കുക
3. കലകൾക്കും, സാഹിത്യത്തിനും അഭിവൃദ്ധി ഉണ്ടായ കാലം ഏതു്. അതിനുണ്ടായ കാരണങ്ങൾ വിവരിക്കുക.

---

1. സംജാതമാകുക–ഉണ്ടാകുക.

# V

## തെക്കെ ഇൻഡ്യയിൽ

വിന്ധ്യയ്ക്കു വടക്കുള്ള പ്രദേശങ്ങളിൽ ഉണ്ടായ സാംഭവവികാസങ്ങളാണു നാം ഇതുവരെ നിരീക്ഷിച്ചതു്. നമ്മുടെ ജന്മദേശമായ കേരളംകൂടി ഉൾപ്പെടുന്ന ദക്ഷിണേന്ത്യയിൽ ഇക്കാലത്തെ സ്ഥിതി എന്തായിരുന്നു എന്നു് അറിയേണ്ടതാണല്ലോ ഉത്തരേന്ത്യയിലുണ്ടായ ആക്രമണങ്ങൾ ദക്ഷിണേന്ത്യയെ സാരമായി ബാധിച്ചില്ല. അതുകൊണ്ടു് നൂററാണ്ടുകൾ നീണ്ടുനിന്ന രാജവംശങ്ങൾ തെക്കേ ഇന്ത്യയിലുണ്ടായി· അവയെക്കുറിച്ചു് പൊതുവെ മനസ്സിലാക്കുകയും, ദക്ഷിണേന്ത്യയിലെ ജീവിതരീതി ആകെക്കൂടി ഒന്നു വീക്ഷിക്കുകയും ചെയ്തിട്ടു് മറെറാരു ഘട്ടത്തിലേക്കു കടക്കാം.

ശ്രീഹർഷൻ ഉത്തരേന്ത്യ ഭരിച്ചിരുന്ന കാലത്തു് ചാലൂക്യരാജാക്കന്മാരാണു് തെക്കെഇന്ത്യയുടെ [1] ഭൂരിഭാഗവും അടക്കിഭരിച്ചിരുന്നതു്. പുലികേശിൻ എന്ന ഒരു രാജാവാണു് ചാലൂക്യവംശത്തിൻെറ സ്ഥാപകൻ. കാഞ്ചീപുരം തലസ്ഥാനമാക്കി ഭരിച്ചിരുന്ന പല്ലവന്മാർ ചാലൂക്യരെക്കാൾ ശക്തന്മാരായിരുന്നു. സാമ്രാജ്യം സ്ഥാപിച്ചു ഭരിച്ച മറെറാരു കൂട്ടരാണു് പാണ്ഡ്യന്മാർ·

---

1. ഭൂരിഭാഗം = വളരെയധികം ഭാഗം.

മേൽപറഞ്ഞ മൂന്നിലും ഉപരിയായി എടുത്തുപറയേണ്ട താണു് ചോളസാമ്രാജ്യം.

ഇപ്രകാരം ദീർഘായുസ്സോടുകൂടിയ സാമ്രാജ്യങ്ങൾ തെക്കെഇന്ത്യയിൽ അധികാരം നടത്തിയിരുന്നതു കൊണ്ടു് അവിടത്തെ ജനങ്ങളുടെ ജീവിതം പൊതുവേ [1] ഭദ്രമായിരുന്നു. മൂന്നുവശവും അഗാധ [2]ജലധിയാൽ ചുററപ്പെട്ട തെക്കേഇന്ത്യ വിദേശരാജ്യങ്ങളുമായി വാണിജ്യബന്ധത്തിൽ ഏപ്പെട്ടിരുന്നു. പല്ലവന്മാരുടെ കാലത്തു് കപ്പൽനിർമ്മാണവും, വിദേശവാണിജ്യവും ഏററവും അഭിവൃദ്ധിപ്പെട്ടു. പാണ്ഡ്യരാജാക്കന്മാർ ഭാഷയ്ക്കും സംസ്കാരത്തിനും മഹത്തായ സേവനങ്ങൾ ചെയ്തിട്ടുണ്ടു്. പാണ്ഡ്യഭാഷ തമിഴാണല്ലോ. തമിഴ് ഭാഷയേയും സാഹിത്യത്തേയും പോഷിപ്പിക്കുവാൻ വേണ്ടി തമിഴ്സംഘങ്ങൾ ഏപ്പെടുത്തിയതു പാണ്ഡ്യ രാജാക്കന്മാരാണു്. സംഘകാലത്തു തമിഴസാഹിത്യ ത്തിൽ ഉത്തമങ്ങളായ കൃതികൾ അനേകം ഉണ്ടായി ട്ടുണ്ടു്. അക്കാലത്തു് തെക്കേഇൻഡ്യയിൽ ബുദ്ധമതവും ജൈനമതവും വളരെ പ്രചാരത്തിലിരുന്നു. കാവേരി, പൂംപട്ടണം, കാഞ്ചീപുരം മുതലായ നഗരങ്ങൾ ബുദ്ധമത

---

1. ഭദ്രം=ക്ഷേമം പുലരുന്നതു്.
2. ജലധി=സമുദ്രം.

കേന്ദ്രങ്ങളായിരുന്നു. കേരളം ഭരിച്ചിരുന്ന ചേരൻ ചെംകുട്ടവൻ എന്ന ചക്രവർത്തിയുടെ [1] കനിഷ്ഠസോദരനായ ഇളങ്കോ അടികൾ ബുദ്ധമതവിശ്വാസിയായിരുന്നു. അദ്ദേഹം "ചിലപ്പതികാരം" എന്ന പേരിൽ ഒരു തമിഴ് ഗ്രന്ഥം രചിച്ചിട്ടുണ്ട്.

കാലക്രമത്തിൽ ബുദ്ധമതത്തിനും ജൈനമതത്തിനും ദക്ഷിണേന്ത്യയിൽ പ്രാബല്യം നശിച്ചു. ഹിന്ദുമതം വീണ്ടും ശക്തി പ്രാപിച്ചു. തൽഫലമായി അനവധി ഹിന്ദുദേവാലയങ്ങൾ ദക്ഷിണേന്ത്യയിലുണ്ടായി. അവയെല്ലാം ശില്പകലയുടെ മനോഹരമായ മാതൃകകളാണ്. ശുചീന്ദ്രം, മധുര, തഞ്ചാവൂർ, ചിദംബരം എന്നിവിടങ്ങളിലെ ക്ഷേത്രങ്ങളിൽ കാണുന്ന ചിത്രങ്ങളും, കൊത്തുപണികളും ആരെയും അത്ഭുതപ്പെടുത്തുകതന്നെചെയ്യും. ക്രമേണ ബുദ്ധവിഹാരങ്ങൾ നാമാവശേഷമാവുകയും, ഹിന്ദുദേവാലയങ്ങൾ സംസ്ഥാപിതമാവുകയും ചെയ്തു.

ബുദ്ധമതം ദക്ഷിണേന്ത്യയിൽ ക്ഷയിക്കുകയും ഹിന്ദുമതം [2] പുനരുജ്ജീവിക്കുകയും ചെയ്തതു് ഹിന്ദുമതാചാര്യ

---

1. കനിഷ്ഠസോദരൻ=ഇളയ സഹോദരൻ.

2. പുനരുജ്ജീവിക്കുക=വീണ്ടും പ്രബലമാകുക. (ഉണർവുണ്ടാകുക)

ന്മാരുടെ പരിശ്രമംകൊണ്ടാണ്. ഇവരിൽ ഒരാളെ ക്കുറിച്ച് നാം പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. മുപ്പത്തഞ്ചുവർഷം മാത്രമേ അദ്ദേഹം ജീവിച്ചിരുന്നുള്ളു. പെരിയാററിൻെറ തീരത്ത് കാലടി എന്ന ദേശത്താണ് അദ്ദേഹത്തിൻെറ ജനനം. പേര് ശങ്കരാചാര്യർ എന്നാണ്. യൗവനത്തിൽതന്നെ കഥാവശേഷനായെങ്കിലും അക്കാലത്തിനിടയ്ക്ക് അസാമാന്യമായ ജ്ഞാനം സമ്പാദിച്ചു; തൻെറ പുതിയ ചിന്താഗതിയിലേയ്ക്ക് മനുഷ്യരെ നയിക്കുവാൻ അദ്ദേഹത്തിനു കഴിയുകയും ചെയ്തു. കേരളത്തിൽ വളരെക്കാലമായി പ്രചാരത്തിലിരിക്കുന്ന ആചാരങ്ങൾ ഏർപ്പെടുത്തിയതു് ശങ്കരാചാര്യരാണെന്നു ഒരഭിപ്രായമുണ്ട്. ഏതായാലും ശങ്കരാചാര്യരുടെ [1] പ്രതിഭാശക്തിയും [2] പാണ്ഡിത്യവും സർവ്വസമ്മതമായിത്തീന്നിട്ടുണ്ട്. ഭക്തിമാർഗ്ഗത്തിൽ അദ്ദേഹം പുതിയ ഒരു [3] സരണി നിർദ്ദേശിച്ചിട്ടുണ്ട്. ശങ്കരാചാര്യരുടെ നാമത്തോടനുബന്ധിച്ചുള്ള മഠങ്ങൾ ഇന്ത്യയിൽ ഇപ്പോഴും

---

1. പ്രതിഭാശക്തി = വാസനാബലം,, ബുദ്ധികൂർമ്മത.

2. പാണ്ഡിത്യം = അറിവ്.

3. സരണി = മാർഗ്ഗം.

ഉണ്ട്. ബുദ്ധനുശേഷം ഇന്ത്യയിലുണ്ടായിട്ടുള്ള ചിന്തക ന്മാരിൽ ശങ്കരാചാര്യർ പ്രഥമഗണനീയനാണ്.

ഏതാണ്ട് ആയിരം കൊല്ലത്തോളം തെക്കേ ഇന്ത്യ ഭരിച്ചിരുന്ന വിവിധ സാമ്രാജ്യങ്ങളെപ്പററി ചില കാര്യ ങ്ങളാണ് ഇതുവരെ ചുരുക്കിപ്പറഞ്ഞത്. അന്ന് ദക്ഷി ണേന്ത്യയിൽ വാണിജ്യവും, ശില്പകലയും ചിത്രകലയും അഭിവൃദ്ധിപ്പെട്ടിരുന്നു.

## ചോദ്യങ്ങൾ

1. തെക്കെ ഇന്ത്യ ഭരിച്ചിരുന്ന മൂന്നു സാമ്രാജ്യങ്ങൾ ഏതെല്ലാം. അക്കാലത്തെ സ്ഥിതി വിവരിക്കുക.

2. ഹിന്ദുമതത്തിനു് വീണ്ടും പ്രാബല്യം ലഭിച്ചതു് എന്നു്? എങ്ങനെ ?

# VI

## ഇൻഡ്യയുടെ പ്രത്യേകത

ഒരു ജനതയുടെ പുരോഗതിയെ സഹായിക്കുന്ന [1]ആഭ്യന്തരവും [2]ബാഹ്യവുമായ ഘടകങ്ങളുണ്ട്. ഇവയുടെ പ്രേരണ സാഹിത്യത്തിലും സംസ്കാരത്തിലും കാണാം.

ഇൻഡ്യ ഒരു കാലത്തു വിദേശങ്ങളുമായി വാണിജ്യബന്ധം പുലർത്തിയിരുന്നുവല്ലോ. ആഫ്രിക്കയുടെ തെക്കേഅററത്തുള്ള ഗുഡ്ഹോപ്പ് മുനമ്പു ചുററി യൂറോപ്പിലേയ്ക്കും ഇംഗ്ലണ്ടിലേയ്ക്കും കപ്പൽ ഗതാഗതമാർഗ്ഗം കണ്ടുപിടിക്കുന്നതിനു മുമ്പ് ഇൻഡ്യ വടക്കുപടിഞ്ഞാറുള്ള രാജ്യങ്ങളുമായി കൂടുതൽ [3]സമ്പർക്കം പുലർത്തിയിരുന്നു. ഗ്രീസ്, ഇറാൻ, എന്നീ രാജ്യങ്ങൾ പണ്ട് പരിഷ്കാരത്തിൽ മുന്തിനിന്നിരുന്നു. തന്മൂലം ആ രാജ്യങ്ങളിലെ പരിഷ്കാരത്തിൻെറ അംശങ്ങൾ ക്രമേണ ഇൻഡ്യയിലേയ്ക്ക് സംക്രമിച്ചു. ഇറാനിലെ കലകളും സാഹിത്യവും വടക്കേ ഇന്ത്യയിലെ ജനങ്ങളെ കൂടുതൽ ആകർഷിച്ചു.

---

1. ആഭ്യന്തരം = അകമേയുള്ളതു്.
2. ബാഹ്യം = പുറമേയുള്ളതു്.
3. സമ്പർക്കം = വേഴ്ച

എന്നുമാത്രമല്ല ഇറാൻകാരുടെ ഭാഷയായ പേർഷ്യൻ മിക്ക ഇൻഡ്യൻ ഭാഷകളിലും പററിപ്പിടുകയുംചെയ്തു. പിൽക്കാലത്തു് മുസ്ലീം ചക്രവർത്തിമാർ ഇന്ത്യ ഭരിച്ചപ്പോഠം പേർഷ്യൻഭാഷ ഔദ്യോഗികഭാഷയായിത്തീരുകയുണ്ടായി

ഇന്ത്യയുടെ തെക്കുകിഴക്കു ഭാഗത്തു് സ്ഥിതിചെയ്യുന്ന ജാവാ, ബോർണിയോ, സുമാട്രാ മുതലായ ദ്വീപുകളിൽ ഭാരതീയ സംസ്കാരവും സാഹിത്യവും സ്വാധീനംചെലുത്തിയിട്ടുണ്ടു്. അവരുടെ സംസ്കാരം നമ്മേയും ബാധിച്ചിരിക്കണം.

ബുദ്ധമതം ഇൻഡ്യയിൽ തഴച്ചുവളന്നിരുന്ന കാലത്തു് ചൈനയിൽനിന്നു് അനേകം ബുദ്ധസന്യാസിമാർ ഇന്ത്യയിൽ വരുകയും, ഇവിടെനിന്നു് ബുദ്ധഭിക്ഷുക്കഠം അങ്ങോട്ടുപോവുകയും ചെയ്തിട്ടുണ്ടു്. ബുദ്ധമതഗ്രന്ഥങ്ങഠം പലതും ചൈനീസ്ഭാഷയിലേയ്ക്കു തർജ്ജമ ചെയ്യുകയുണ്ടായി. ബുദ്ധസന്യാസിമാരുടെ യാത്രാഫലമായി ചൈനീസ് സംസ്കാരവും ഇന്ത്യയിൽ സംക്രമിച്ചിട്ടുണ്ടു്.

ഇപ്രകാരം വിദേശരാജ്യങ്ങളുമായുള്ള ബന്ധംമൂലം ഇന്ത്യൻ സംസ്കാരത്തിൽ അഭിവൃദ്ധികരമായ മാററങ്ങഠം

ഉണ്ടായി എങ്കിലും സ്വന്തമായ സംസ്കാരത്തിന്റെ വടിവിനു് ഇന്ത്യ ഒരിക്കലും ഭംഗം വരുത്തിയില്ല. അതിനുദാഹരണമാണു് സംസ്കൃതഭാഷയുടേയും സാഹിത്യത്തിന്റേയും വളർച്ച. സംസ്കൃതം എങ്ങനെ ഉണ്ടായെന്നോ എന്നു് ഉണ്ടായെന്നോ നമുക്കു നിശ്ചയമില്ല. അതിപുരാതന കാലംമുതൽ ഇന്നുവരെ സംസ്കൃതം നിലനിൽക്കുന്നു. ഇന്ത്യയിൽ സംസ്കൃതത്തിനുള്ള സ്വാധീനശക്തി ഒന്നു വേറെ തന്നെയാണു്. കാളിദാസൻ തുടങ്ങി എത്രയോ കലാകാരന്മാർ സംസ്കൃതത്തിന്റെ സാഹിത്യസമ്പത്തു് വർദ്ധിപ്പിച്ചിരിക്കുന്നു. സംസ്കൃതം ഇന്ത്യയിലെ [1] അഭ്യസ്തവിദ്യരുടെ ഭാഷയായിരുന്നു. സാമാന്യജനങ്ങൾ അതിനെ [2] വ്യവഹാരഭാഷയായി ഉപയോഗിച്ചിരുന്നുവോ എന്നു സംശയമാണു്. എങ്കിലും സംസ്കൃതം ഇന്നും ഇന്ത്യയുടെ ജീവനാണു്. അതിനു കാരണമുണ്ടു്. ഇന്ത്യയുടെ അനേകായിരം വർഷത്തെ സംസ്കാരത്തിന്റെ [3]മുതൽക്കൂട്ടു് ആ ഭാഷയിലാണു് സംഭരിച്ചിരിക്കുന്നതു്. ഇന്ത്യയെപ്പററി അറിയണമെങ്കിൽ, ഇന്ത്യയുടെ മാഹാത്മ്യം ശരിക്കു ഗ്രഹിക്കണമെങ്കിൽ, സംസ്കൃത

---

1. അഭ്യസ്തവിദ്യർ=വിദ്യാഭ്യാസം സിദ്ധിച്ചവർ.

2. വ്യവഹാരഭാഷ=അന്യോന്യം സംസാരിക്കുന്ന ഭാഷ.

3. മുതൽക്കൂട്ടു്=സമ്പാദ്യം.

ഭാഷയിലുള്ള ഗ്രന്ഥങ്ങൾ വായിച്ചറിയണം. സംസ്കൃതത്തിൻെറ രൂപത്തിലും ഉച്ചാരണത്തിലും വ്യത്യാസം വരുത്തി ഒട്ടേറെ ഭാഷകൾ ഇന്ത്യയിലുണ്ടായി. അവ മററു ഭാഷകളിൽ നിന്നു പദങ്ങളും പ്രയോഗങ്ങളും സ്വീകരിച്ച് വളർന്നുവന്നു. അങ്ങനെ ഉത്തരേന്ത്യയിൽ വിവിധ ഭാഷകളുണ്ടായി. എന്നിരുന്നാലും ഈ ഭാഷകൾക്ക് സംസ്കൃതത്തോടുള്ള കടപ്പാട് പ്രത്യക്ഷമാണ്. തെക്കേ ഇന്ത്യയിൽ കാര്യം നേരെ മറിച്ചാണെന്നേയുള്ളു. ഇവിടെയുള്ള ആളുകൾ അവരുടെ ഭാഷയിലേക്ക് സംസ്കൃതത്തെ ഇറക്കുമതി ചെയ്തു. ഇപ്പോഴാകട്ടെ തെന്നിന്ത്യൻ ഭാഷകളിൽ സംസ്കൃത പദങ്ങളാണ് അധികം. തമിഴിലാണ് ഈ പദബാഹുല്യം അധികമില്ലാത്തത്. തെലുങ്കിലും, മലയാളത്തിലും, കന്നാടകത്തിലും സംസ്കൃതം ആധിപത്യം സ്ഥാപിച്ചുകഴിഞ്ഞു.

വൈദികകാലം മുതൽ ഇന്ത്യയിൽ ഒരു മതവിശ്വാസം പുലൎന്നുവരുന്നുണ്ടല്ലോ. ഹിന്ദുമതം എന്നാണ് നാം ആ മതത്തിനു പേരു നൽകിയിരിക്കുന്നത്. ബുദ്ധൻെറയും മഹാവീരൻെറയും ഉപദേശങ്ങൾ കൊണ്ട് ഹിന്ദുമതത്തിനു് അല്പം ക്ഷീണം സംഭവിച്ചു. പിന്നീട് അതാതുകാലത്ത് ഇന്ത്യയെ ആക്രമിച്ച വിദേശികൾ ഹിന്ദുമതത്തെ ബലഹീനമാക്കുവാൻ യത്നിച്ചിട്ടുണ്ട്. അതു കുറേയൊക്കെ ഫലിക്കുകയും ചെയ്തിട്ടുണ്ട്.

എങ്കിലും ഹിന്ദുമതം ഒരു കാലത്തും നാമാവശേഷമായില്ല. അനേകം നൂററാണ്ടുകളിലെ [1] പീഡനങ്ങളും ആക്രമണങ്ങളും ഹിന്ദുമതം സഹിക്കേണ്ടിവന്നിട്ടുണ്ട്. പക്ഷേ ഹിന്ദുമതം ഇന്നും ഇന്ത്യയിലെ പ്രധാനപ്പെട്ട മതം ആണു്. അന്യമതക്കാർ ഇവിടെ പുലരുന്നുണ്ടു്. അവരിൽനിന്നു പലതും ഹിന്ദുമതം സ്വീകരിച്ചിട്ടുണ്ടു്. ഹിന്ദുമതത്തിലെ ആചാരങ്ങളും, [2] അനുഷ്ഠാനങ്ങളും മററു മതങ്ങളിലേക്കു പകൎന്നിട്ടുണ്ടു്. ഏതു [3] വൈപരീത്യത്തെയും ശാന്തമായി സഹിക്കുകയും അതോടൊപ്പം ഒരിക്കലും തൻേറടം വിടാതിരിക്കുകയും ചെയ്യുക എന്നതു് ഹിന്ദുമതത്തിൻെറ ഒരു സ്വഭാവമാണു്.

ഇന്ത്യൻ സംസ്കാരത്തിൻെറ ഈ പ്രത്യേകത ഇവിടെ പ്രസ്താവിക്കുവാൻ കാരണമുണ്ടു്. സൗഹാർദ്ദത്തോടുകൂടി സമീപിച്ച ചില വിദേശീയരിൽനിന്നു ഭിന്നമായി, കീഴടക്കാനും, കൊള്ളയടിക്കാനും വന്ന ചിലരെപ്പററി ഇനി പറയേണ്ടിയിരിക്കുന്നു. അവർ പല നൂററാണ്ടുകൾ ഇവിടെ ഭരിച്ചു. ആര്യന്മാർ ചെയ്തതു പോലെ സ്വന്തം ഭാഷയും സംസ്കാരവും

---

1. പീഡനം = ഉപദ്രവം.

2. അനുഷ്ഠാനം = പെരുമാററം.

3. വൈപരീത്യം = എതിരായുള്ളതു്, വിപരീതമായിട്ടുള്ളതു്.

ഇവിടെ പ്രചരിപ്പിക്കുവാനും ശ്രമിച്ചു. പക്ഷെ ഇന്ത്യ
ഒരിക്കലും [1] വ്യക്തിത്വം ബലികഴിച്ചില്ല.

## ചോദ്യങ്ങൾ

1. ഇന്ത്യൻ ഭാഷകളും സംസ്കൃതവും തമ്മിലുള്ള ബന്ധം വിശദമാക്കുക.
2. സംസ്കൃതത്തിനു ഇന്ത്യയിലുള്ള സ്ഥാനം എന്തു്.
3. "ഇന്ത്യയുടെ പ്രത്യേകത" എന്ന ഈ അദ്ധ്യായത്തിലെ വിവരങ്ങൾ ചുരുക്കി എഴുതുക.

---

1. വ്യക്തിത്വം - തന്റേടം; അവനവന്റെ അന്തസ്സ്.

Indira Printing Works, Tvm.

# അഭിപ്രായങ്ങൾ

"ബാലഹൃദയങ്ങളിൽ സഹജമായ കുതൂഹലം ജിജ്ഞാസയും വളർത്തി, അവരുടെ വികസിക്കുന്ന സംസ്കാരങ്ങളെ വികസിപ്പിച്ചുകൊണ്ടുവരുവാൻ പര്യാപ്തമായ രീതിയിലും ഭാഷയിലും രചിച്ചിട്ടുള്ള ഈ ഗ്രന്ഥങ്ങൾ നമ്മുടെ സാഹിത്യത്തിന്റെ അനർഘമായ സമ്പത്താണ്."

മഹാകവി, ജി. ശങ്കരക്കുറുപ്പ്.

* * * * *

"വളർന്നുവരുന്ന പൗരന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവിധ വിഷയങ്ങളെക്കുറിച്ചു ലളിതവും സുഗമവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥപരമ്പര അദ്ധ്യാപകന്മാർക്കും വിദ്യാർത്ഥികൾക്കും ഒരുപോലെ അനുഗ്രഹമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

എൻ. ഗോപാലപിള്ള എം. എ.
പ്രിൻസിപ്പൽ, രാജകീയ സംസ്കൃതകോളേജ്,
തിരുവനന്തപുരം.

* * * * *

"ഈ ഗ്രന്ഥങ്ങളുടെ രചനയിൽ ഒരോഘട്ടത്തിലുമുള്ള വിദ്യാർത്ഥികളുടെ മനോവികാസം, താല്പര്യങ്ങൾ, ഭാഷാസ്വാധീനത മുതലായവയെല്ലാം ഔചിത്യപൂർവം പരിഗണിച്ചിട്ടുണ്ടെന്നു കണ്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. ഭാഷയുടെ ശ്രേണീകരണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഉചിതജ്ഞത പ്രശംസാർഹം തന്നെ. ബാലസാഹിത്യഗ്രന്ഥങ്ങൾ രചിക്കുന്ന ഗ്രന്ഥകാരന്മാർ നിങ്ങളെ അനുകരിച്ചെങ്കിൽ!"

എം. രാമകൃഷ്ണൻനായർ എം. എ. എൽ. റ്റി.
മലയാളവകുപ്പധ്യക്ഷൻ, ട്രെയിനിംഗ് കോളേജ്,
തിരുവനന്തപുരം.

The Mahatma Printing Works, Trivandrum.